കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്

# വനിതകളും സാക്ഷരതയും

കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്

വനിതകളും സാക്ഷരതയും □ ലഘുലേഖ □ പ്രസാധനം, വിതരണം : കേരള ശാസ്ത്ര സാഹിത്യ പരിഷത്ത്, തൃശ്ശൂർ 680 002 □ രണ്ടാംപതിപ്പ് : മാർച്ച് 1990 □ അച്ചടി; സോഷ്യൽ സയൻറിസ്റ്റ് പ്രസ്, തിരുവനന്തപുരം □ വില: ഒരു രൂപ

Malayalam **vanithakalum saksharathayum** □ published and distributed by kerala sastra sahitya parishad, trichur 680 002 □ second edition: Mar, 1990 □ printing : social scientist press, Trivandrum □ price : Rupees one

KSSP 0456 2E March'90 2.K 100 LL/

# വനിതകളും സാക്ഷരതയും

അറിവ് നേടുകയെന്നത് മനുഷ്യന്റെ പ്രാഥമിക അവകാശങ്ങളിലൊന്നാണ്. അറിവ് മററു മനുഷ്യരെക്കുറിച്ചാകാം, സമൂഹത്തെക്കുറിച്ചാകാം, ഭൗതികവസ്തുക്കളെക്കുറിച്ചാകാം, അവനവനെക്കുറിച്ചുതന്നെയാകാം. ഇന്നത്തെ ലോകത്തിൽ അറിവിന്റെ വാതിൽ തുറക്കാനുള്ള പ്രധാനവഴി അക്ഷരങ്ങളാണെന്ന് ആരും സമ്മതിക്കും. സാമൂഹ്യബോധത്തിലേക്കും ശാസ്ത്രബോധത്തിലേക്കും നയിക്കുന്ന പടവുകൾ ഇന്ന് അക്ഷരത്തിന്റേതാണ്. മററൊരു കാലത്തുമില്ലാത്ത രീതിയിൽ സാക്ഷരതയുടെ പ്രാധാന്യം വർധിച്ചതും ഇതുകൊണ്ടുതന്നെയാണ്.

ഇന്ന് വികസിത രാഷ്ട്രങ്ങളെല്ലാം നൂറുശതമാനം സാക്ഷരത കൈവരിച്ചവരാണ്. മൂന്നാം ലോകരാഷ്ട്രങ്ങളാണ് താരതമ്യേന പുറകിൽ നിൽക്കുന്നത്. അവയിൽതന്നെ ഇന്ത്യയുൾപ്പെടെയുള്ള ഏഷ്യൻ രാഷ്ട്രങ്ങളാണ് താഴെ പടിയിൽ നിൽക്കുന്നത്. എൺപതുകോടി വരുന്ന ഇന്ത്യയുടെ ജനസംഖ്യയിൽ അൻപതുകോടിയിലധികംപേർ നിരക്ഷരരാണ്. അറിവിന്റെ കവാടങ്ങൾ ഇന്ന് അവർക്ക് അടയ്ക്കപ്പെട്ടിരിക്കുന്നു.

നിരക്ഷരതക്കുള്ള കാരണങ്ങൾ എന്താണെന്ന് എല്ലാവർക്കും അറിയാം. ദാരിദ്ര്യം, വിദ്യാഭ്യാസസൗകര്യങ്ങളുടെ അഭാവം, അക്ഷരാഭ്യാസത്തെ ജനജീവിതവുമായി ബന്ധിപ്പിക്കുന്നതിൽ ഉണ്ടായിട്ടുള്ള അലംഭാവം, സാമൂഹ്യമായ വിലക്കുകൾ എന്നിങ്ങനെ എത്രവേണമെങ്കിലും കാരണങ്ങൾ പറയാം. ഇന്ത്യൻ സമൂഹം ഇന്നു നേരിടുന്ന സാമൂഹ്യവും സാമ്പത്തികവുമായ പ്രശ്നങ്ങളുമായി നിരക്ഷരതയുടെ പ്രശ്നം ബന്ധപ്പെട്ടുകിടക്കുന്നു.

## സ്ത്രീകളുടെ നിരക്ഷരത

സാക്ഷരതയെക്കുറിച്ചുള്ള ഏതൊരു ചർച്ചയിലും വേണ്ടത്ര ശ്രദ്ധിക്കപ്പെടാത്ത ഒരു ഘടകമുണ്ട്. നിരക്ഷരരിൽ കൂടുതൽ പേർ സ്ത്രീകളാണെന്ന വസ്തുതയാണത്. ഇന്ത്യയിൽ 1981 ലെ സെൻസസ് അനുസരിച്ച് 36.2 ശതമാനം സാക്ഷരരുണ്ട്. അതിൽ 46.9 ശതമാനം പുരുഷൻമാരും 28.9 ശതമാനം സ്ത്രീകളുമാണ്. അതായത് ഇന്ത്യയിലെ സ്ത്രീകളിൽ നാലിൽ മൂന്നുഭാഗം നിരക്ഷരരാണെന്നർത്ഥം.

സ്ത്രീ പുരുഷന്മാരുടെ സാക്ഷരതാനിരക്കുകൾ തമ്മിലുള്ള അന്തരം എല്ലാ സംസ്ഥാനങ്ങളിലുമുള്ള പ്രവണതയാണ്. മദ്ധ്യപ്രദേശ്, രാജസ്ഥാൻ ഒറീസ മുതലായ സംസ്ഥാനങ്ങളിൽ സ്ത്രീകളുടെ നിരക്ഷരതാനിരക്കുകൾ വളരെ കുറവാണ്. ഒറീസയിലെ കലഹന്ദി, കോറാപ്പുട്ട് ജില്ലകളിലും ആന്ധ്രാപ്രദേശങ്ങളിലെ അദിലാബാദ് ജില്ലയിലും സ്ത്രീ സാക്ഷരത ഇരുപതു്

ശതമാനത്തിൽ കുറവാണ്. മിക്കവാറും സംസ്ഥാനങ്ങളിലും സ്ത്രീസാക്ഷരത പുരുഷന്മാരുടേതിന്റെ പകുതിയിൽ താഴെയാണ്.

സ്ത്രീകളുടെ ഇടയിലുള്ള ഭീമമായ നിരക്ഷരതയ്ക്ക് കാരണമെന്താണ്? ഇന്ത്യയിലെ നിരക്ഷരതയുടെ കാരണങ്ങളായി കാണുന്ന സാഹചര്യങ്ങളെല്ലാം കൂടുതൽ ശക്തമായ രീതിയിൽ സ്ത്രീകൾക്ക് ബാധകമാണ്.

1 ഇന്ത്യയിലെ ദാരിദ്രത്തിന്റെ വലിയഭാഗം പേറേണ്ടി വരുന്നത് സ്ത്രീകളാണ്. കുട്ടികളെ പോററി വളർത്തുന്നതും കുടുംബത്തിനുവേണ്ടി അദ്ധ്വാനിക്കുന്നതും സ്ത്രീകളാണ്. നിത്യജീവിതത്തിനുവേണ്ടി തന്നെ പാടുപെടുന്ന സാഹചര്യത്തിൽ അക്ഷരാഭ്യാസത്തിനുള്ള സമയവും സാവകാശവും അവർക്ക് കിട്ടാറില്ല.

2 സ്ത്രീ വീട്ടിലിരിക്കേണ്ടവളാണെന്നും പൊതുജീവിതത്തിൽ അവൾക്ക് കാര്യമായ പങ്കില്ലെന്നുമുള്ള ധാരണ വളരെ പ്രബലമാണ്. വിദ്യാഭ്യാസം പൊതുജീവിതത്തിനും തൊഴിലിനുമുള്ള ചവിട്ടുപടിയായതുകൊണ്ട് അത് സ്ത്രീകൾക്കുള്ളതല്ലെന്ന് കരുതപ്പെടുന്നു. അതുകൊണ്ട് പെൺകുട്ടികളെ അക്ഷരം പഠിപ്പിക്കാറില്ല, സ്കൂളിൽ പോകുന്നവരെത്തന്നെ ആദ്യത്തെ കുറെ ക്ളാസുകൾ കഴിഞ്ഞ് മടക്കി വിളിക്കുന്നു.

3 സാമൂഹ്യമായ വിലക്കുകളും ഏററവുമധികം ബാധകമായത് സ്ത്രീകൾക്കാണ്. എന്തെങ്കിലും കാരണത്താൽ ഔപചാരിക വിദ്യാഭ്യാസം നേടാൻ കഴിയാത്ത സ്ത്രീകൾക്ക് പിന്നീടൊരിക്കലും അതിനു സാധിക്കാറില്ല. ഭാര്യയും അമ്മയുമായ സ്ത്രീ മററുള്ളവരുമായി ഇടപഴകുന്നതു മോശമാണെന്ന ധാരണയാണതിന്ന് കാരണം. വീട്ടിനകത്തു വിദ്യാഭ്യാസം നേടാൻ ഭാര്യയുടെയും അമ്മയുടെയും കടമകൾകൊണ്ടുതന്നെ സാധിക്കാറില്ല.

4 വിദ്യാഭ്യാസ സൗകര്യങ്ങളും പ്രശ്നമാണ്. സ്കൂൾ ദൂരെയാണെങ്കിൽ പെൺകുട്ടികളെ പറഞ്ഞയയ്ക്കാറില്ല. ആൺകുട്ടികളും ആൺ അദ്ധ്യാപകരുമുള്ള സ്കൂളുകളിലും പെൺകുട്ടികളെ അയയ്ക്കാറില്ല. പെൺകുട്ടികൾക്കു വേണ്ട പ്രാഥമിക സൗകര്യങ്ങൾ മിക്കവാറും സ്കൂളുകളിലുമുണ്ടാകാറില്ല.

ചുരുക്കത്തിൽ പൊതുജീവിതത്തിൽ തുല്യ അവകാശങ്ങളുള്ള, ബുദ്ധിശക്തിയും കഴിവുകളും തൊഴിൽ ശക്തിയുമുള്ള, സമൂഹത്തിലെ പൂർണാംഗങ്ങളായി സ്ത്രീകളെ ഇന്നും കാണുന്നില്ല. വീട്ടിലിരുന്ന് കുടുംബത്തെയും ഭർത്താവിനെയും കുട്ടികളെ പരിചരിക്കാൻ വിധിക്കപ്പെട്ട സ്ത്രീകൾക്ക് അക്ഷരാഭ്യാസത്തിന്റെ ആവശ്യമില്ല എന്ന ധാരണ, സാമ്പത്തികവും സാമൂഹ്യവുമായ സാഹചര്യങ്ങൾ സൃഷ്ടിക്കുന്ന വിലങ്ങുതടികൾ പോലെ പ്രധാനമാണ്. രണ്ടുതരത്തിലുള്ള പീഡനങ്ങൾക്ക് സ്ത്രീ ഇരയാകേണ്ടിവരുന്നു. ഒന്ന്, ഇന്നത്തെ വികസനരൂപങ്ങൾ സൃഷ്ടിക്കുന്ന ദാരിദ്രവൽക്കരണവും അതിന്റെ ഫലമായി ഉണ്ടാകുന്ന വമ്പിച്ച തൊഴിൽ ഭാരവും, രണ്ട് സാമൂഹ്യവിലക്കുകളും പുരുഷനോടൊപ്പം തുല്യത നൽകാൻ വിസമ്മതിക്കുന്ന സമൂഹം

അടിച്ചേൽപിക്കുന്ന പീഡനവും ഇന്ത്യയുടെ ഏതുകോണിൽചെന്നു നോക്കിയാലും ഇതുകാണാവുന്നതാണ്.

## കേരളത്തിലെ സ്ത്രീ സാക്ഷരത

ജനങ്ങളുടെ, പ്രത്യേകിച്ച് സ്ത്രീകളുടെ ജീവിത ഗുണനിലവാരം ഏററവും ഉയർന്ന സംസ്ഥാനങ്ങളിലൊന്നാണ് കേരളം. ഇവിടെ പുരുഷൻമാരെക്കാളധികം സ്ത്രീകൾക്ക് ആയുർദൈർഘ്യമുണ്ട്. മാതൃമരണ നിരക്കും ശിശുമരണനിരക്കും വളരെ കുറവാണ്. സ്ത്രീകളുടെ ആരോഗ്യനിലവാരവും മററു സംസ്ഥാനങ്ങളെക്കാൾ മെച്ചമാണ്. കേരളത്തിൽ ഇന്ന് മിക്കവാറും പെൺകുട്ടികളും സ്കൂളിൽ പോകുന്നുണ്ട്. പുരുഷൻമാരെക്കാളധികം സ്ത്രീകൾ ഉന്നതവിദ്യാഭ്യാസം നേടുന്നുണ്ട്. അവരിൽ വലിയ ശതമാനം തൊഴിൽ നേടുന്നു. ഇത്രയും വലിയ മാററങ്ങൾ ഇന്ത്യയിൽ മാത്രമല്ല മൂന്നാംലോകരാഷ്ട്രങ്ങളിൽ പൊതുവെ തന്നെ അപൂർവം സ്ഥലങ്ങളിൽ മാത്രമാണുണ്ടായിട്ടുള്ളത്.

സ്ത്രീസാക്ഷരതയിലും കേരളം അഭിമാനിക്കാവുന്ന നേട്ടമാണ് കൈവരിച്ചിട്ടുള്ളത്. ഇന്ത്യയിൽ എഴുപതു ശതമാനത്തിനുമേൽ സ്ത്രീ സക്ഷരതയുള്ള അഞ്ചു ജില്ലകളേ ഉള്ളൂ. കേരളത്തിലെ ആലപ്പുഴ, കോട്ടയ', പത്തനംതിട്ട, എട്ടണാകുളം, തൃശ്ശൂർ എന്നിവയാണവ.

ഉയർന്ന സാക്ഷരതാ നിരക്കുള്ള എല്ലാ രാഷ്ട്രങ്ങളിലും കാണാവുന്ന ഒരു പ്രത്യേകതയുണ്ട്. ഉയർന്ന സ്ത്രീസാക്ഷരതയാണത്. വികസിതരാഷ്ട്രങ്ങളിലെല്ലാം സ്ത്രീ പുരുഷസാക്ഷരതകൾ തുല്യമാണ്. ചില മൂന്നാം ലോകരാഷ്ട്രങ്ങളും ആ നില കൈവരിച്ചിട്ടുണ്ട്. ചില മൂന്നാംലോകരാജ്യങ്ങളിലെ സാക്ഷരതാ നിരക്കിനെ കേരളവുമായി താരതമ്യപ്പെടുത്തിയാൽ ഇക്കാര്യം വ്യക്തമാകും.

പട്ടിക ഒന്ന്

| രാജ്യം | സാക്ഷരതാനിരക്ക് (%) | |
|---|---|---|
| | പുരുഷൻ | സ്ത്രീ |
| വെനിസ്വെല | 84 | 78 |
| ബ്രസീൽ | 76 | 73 |
| അർജൻറീന | 94 | 94 |
| ശ്രീലങ്ക | 91 | 81 |
| തായ്‌ലാണ്ട് | 92 | 84 |
| ഫിലിപ്പൈൻസ് | 84 | 83 |
| കേരളം | 75 | 65 |

ഒരു കാര്യം വ്യക്തമാണ്. ജീവിത ഗുണനിലവാരത്തിൽ വികസിത രാഷ്ട്രങ്ങളോടൊപ്പം മുന്നേറാൻ കഴിഞ്ഞ കേരളത്തിന് സ്ത്രീ സാക്ഷരതയിൽ ആ നിലവാരം പുലർത്താൻ കഴിഞ്ഞിട്ടില്ല. ഇന്നും കേരളത്തിലെ സ്ത്രീകളിൽ മൂന്നിലൊന്നുഭാഗം നിരക്ഷരരാണ്.

ജില്ലാതലത്തിലെ നിരക്ഷരതയുടെ കണക്കുകൾ പരിശോധിക്കുമ്പോൾ ഈ പ്രവണത കൂടുതൽ വ്യക്തമായി കാണാം.

പട്ടിക രണ്ട്

(1981)*

| | സ്ത്രീ സാക്ഷരതാ നിരക്ക് | പുരുഷസാക്ഷരതയിൽ നിന്നുള്ള അന്തരം |
|---|---|---|
| തിരുവനന്തപുരം | 65.83 | — 9.46 |
| കൊല്ലം | 68.59 | — 8.83 |
| പത്തനംതിട്ട | 78.03 | — 3.79 |
| ആലപ്പുഴ | 73.34 | — 8.37 |
| കോട്ടയം | 79.38 | — 4.58 |
| ഇടുക്കി | 62.61 | — 9.80 |
| തൃശ്ശൂർ | 70.18 | —7.10 |
| പാലക്കാട് | 51.62 | —13.17 |
| മലപ്പുറം | 55.36 | —10.57 |
| കോഴിക്കോട് | 63.84 | —12.76 |
| വയനാട് | 51.48 | —13.31 |
| കണ്ണൂർ | 65.14 | —11.00 |
| കാസർകോട് | 46.94 | —16.49 |

* എറണാകുളം പൂർണ സാക്ഷര ജില്ലയായതുകൊണ്ട് ഉൾപ്പെടുത്തിയിട്ടില്ല.

ഇവിടെ മദ്ധ്യകേരളം പുരുഷ സാക്ഷരതയിലെന്നപോലെ സ്ത്രീ സാക്ഷരതയിലും ഉയർന്നുനിൽക്കുന്നു. മലബാറാണ് വൻതോതിൽ പിന്നോക്കം നിൽക്കുന്നത്. പുരുഷൻെറയും സ്ത്രീയുടെയും സാക്ഷരതാനിരക്കുകൾ തമ്മിലുള്ള അന്തരം ശ്രദ്ധേയമാണ്. കാസർഗോഡ്, വയനാട്, പാലക്കാട്, കോഴിക്കോട് ജില്ലകളിലാണ് ഏററവുമധികം അന്തരമുള്ളത്. ഏററവും കുറവ് യഥാക്രമം പത്തനംതിട്ടയിലും കോട്ടയത്തുമാണ്.

ജീവിത ഗുണനിലവാരമുയർന്ന കേരളത്തിൽപോലും ഇന്ന് നിലനിൽക്കുന്ന നിരക്ഷരത പ്രധാനമായും സ്ത്രീകളുടെ പ്രശ്നമാണ്. ഏററവും ഉയർന്ന സാക്ഷരതയുള്ള പ്രദേശങ്ങളിൽപോലും സ്ത്രീകൾ പിന്നിൽ നില്ക്കുന്നു. എറണാകുളത്ത് വിജയകരമായി സമാപിച്ച സാക്ഷരതായജ്ഞത്തിനുവേണ്ടി നടത്തിയ സർവേയിൽ 1.85 നിരക്ഷരരെ കണ്ടെത്തിയതിൽ 1.15 ലക്ഷം സ്ത്രീകളായിരുന്നുവെന്നത് ശ്രദ്ധേയമാണ്. ഗ്രാമങ്ങളിലും നഗരങ്ങളിലും ഈ അന്തരം നിൽക്കുന്നു. നഗരങ്ങളിലേത് ഗ്രാമങ്ങളെക്കാൾ അല്പം മെച്ചമാണെന്നുമാത്രം.

പട്ടിക മൂന്ന്

സാക്ഷരതാ നിരക്ക് (1981 ലെ സെൻസസ്)

| | പുരുഷൻ (ലക്ഷം) | സ്ത്രീ (ലക്ഷം) | വ്യതിയാനം (ശതമാനം) |
|---|---|---|---|
| ഗ്രാമം | 75.37 | 67.56 | 11.5 |
| നഗരം | 18.90 | 17.41 | 8.5 |

## *വ്യതിയാനം എന്തുകൊണ്ട്?*

സ്ത്രീ സാക്ഷരതയുടെ കാര്യത്തിൽ ഇന്നുമുള്ള പിന്നോക്കാവസ്ഥ പഠിക്കപ്പെടേണ്ടതാണ്. അഖിലേന്ത്യാതലത്തിൽ പ്രസക്തമായി കണ്ടകാരണങ്ങൾ പലതും കേരളത്തിലും നിലനിൽക്കുന്നുണ്ട്. താഴെ പറയുന്ന വസ്തുതകൾ ഇവിടെ കണക്കിലെടുക്കേണ്ടതാണ്.

1 മുൻകാലങ്ങളിലെ തിരുവിതാംകൂർ–കൊച്ചിയിൽ സാതന്ത്ര്യത്തിനു മുമ്പുതന്നെ സ്ത്രീസാക്ഷരതയിൽ വമ്പിച്ച മുന്നേററം ഉണ്ടായിട്ടുണ്ട്. ചിലപ്പോൾ സ്ത്രീസാക്ഷരതാനിരക്കുകളുടെ വർദ്ധന പുരുഷൻമാരെക്കാൾ കൂടുതലായിരുന്നിട്ടുണ്ട്. മലബാറിൽ അതേനിരക്കിലുള്ള വർദ്ധനയുണ്ടായിട്ടില്ല.

2 വിദ്യാഭ്യാസ സൗകര്യങ്ങളും മലബാറിനേക്കാൾ തിരുവിതാംകൂറിലാണ് വദ്ധിച്ചിട്ടുള്ളതു്.

3 പട്ടികജാതി പട്ടികവർഗങ്ങളുടെ ഇടയിൽ പൊതുവായും സ്ത്രീകളുടെ ഇടയിൽ പ്രത്യേകിച്ചും നിരക്ഷരതാ നിരക്കുകൾ കൂടുതലാണ്. പ്രത്യേകിച്ച് ഗിരിവർഗക്കാരുടെ ഇടയിൽ. മലബാറിലാണ് ഇതു് വളരെ പ്രകടമായി കാണുന്നതു്.

### പട്ടിക നാല്

| | പട്ടികജാതി | | പട്ടികവർഗം | |
|---|---|---|---|---|
| | പു | സ്ത്രീ | പു | സ്ത്രീ |
| പാലക്കാട് | 49.85 | 34.31 | 16.02 | 7.97 |
| മലപ്പുറം | 54.17 | 41.45 | 19.94 | 12.90 |
| കോഴിക്കോട് | 69.27 | 55.36 | 25.95 | 16.91 |
| വയനാട് | 55.67 | 39.96 | 27.30 | 14.24 |
| കണ്ണൂർ | 67.80 | 54.24 | 34.32 | 18.03 |
| കാസർഗോഡ് | 37.28 | 23.43 | 48.39 | 26.11 |
| ഇടുക്കി | 57.76 | 39.68 | 47.23 | 39.33 |

മററു ജില്ലകളിൽ സ്ഥിതി കൂടുതൽ മെച്ചമാണ്. എങ്കിലും ഗിരിവർഗക്കാർക്കിടയിൽ പൊതുവെയും സ്ത്രീകളിൽ പ്രത്യേകിച്ചുമുള്ള നിരക്ഷരത കണക്കിലെടുക്കണം

4 ഇതെല്ലാം കൂടാതെ സാമൂഹ്യമായ വിലക്കുകൾ പല പ്രദേശങ്ങളിലും സ്ത്രീ നിരക്ഷരത വർദ്ധിപ്പിക്കുന്നു. എറണാകുളത്ത് സാക്ഷരതാ പ്രവത്തകർക്ക് സാമൂഹ്യവിലക്കുകളെ അതിജീവിക്കാൻ ചിലയിടങ്ങളിൽ കഠിനശ്രമം നടത്തേണ്ടിവന്നു.

5 സാമ്പത്തികമായി ഏററവും പിന്നോക്കം നിൽക്കുന്ന വിഭാഗങ്ങളിലും സ്ത്രീ നിരക്ഷരത അധികമാണ്. ബാല്യകാലത്തുതന്നെ പെൺകുട്ടികൾ സ്കൂളിൽ പോകാതെ വീട്ടുജോലികൾ ചെയ്യേണ്ടിവരുന്നു. പിന്നീട് പഠിക്കാനുള്ള സൗകര്യങ്ങൾ ലഭിക്കുന്നില്ല. ലഭിച്ചാൽ തന്നെ അവ ഉപയോഗപ്പെടു

ത്തുന്നതിന് മുൻഗണന നൽകുന്നില്ല. ഈ വിഭാഗത്തെക്കുറിച്ച് കൃത്യമായ കണക്കുകൾ ലഭിക്കുക പ്രയാസമാണ്. അസംഘടിതമേഖലയിലെ സ്ത്രീ ത്തൊഴിലാളികളിൽ നല്ലൊരുഭാഗം ഈ വിഭാഗത്തിൽപെടുന്നു.

കാരണമെന്തായിരുന്നാലും, ഇന്നും ആൺകുട്ടികൾക്കു നൽകുന്ന വിദ്യാഭ്യാസം പെൺകുട്ടികൾക്കു നൽകാനാഗ്രഹിക്കാത്തവരും, അതിനു സൗകര്യമില്ലാത്തവരുമായ ഒരു വിഭാഗം കേരളത്തിലുണ്ട്. വിദ്യാഭ്യാസരംഗത്തെ പെൺകുട്ടികളുടെ മെച്ചപ്പെട്ട പ്രകടനത്തിനുപോലും ഈ സ്ഥിതിയെ മാററാൻ കഴിഞ്ഞിട്ടില്ല. ഈ സ്ഥിതിക്കു മാററം വരുത്തേണ്ടതു് ഇന്നത്തെ അടിയന്തിരകടമയാണ്.

## സ്ത്രീ സാക്ഷരതയുടെ പ്രസക്തി

ഉയർന്ന സ്ത്രീസാക്ഷരത ജീവിത ഗുണനിലവാരത്തിൻെറ ഉയർച്ചയിൽ പ്രധാന പങ്കുവഹിക്കുന്നുവെന്ന് നിരവധി പഠനങ്ങൾ തെളിയിച്ചിട്ടുണ്ട്. പശ്ചിമേഷ്യൻ രാഷ്ട്രങ്ങളിൽ സാമ്പത്തികനിലവാരം ഉയന്നതാണ്. എന്നാൽ അവിടത്തെ സ്ത്രീ സാക്ഷരതാനിരക്ക് വളരെ കുറവാണ് ശിശുമരണ നിരക്ക് വളരെ ഉയർന്നിരിക്കുന്നു. നേരെമറിച്ച് കേരളത്തിലെ ശിശുമരണനിരക്കും മാതൃമരണനിരക്കും താണിരിക്കാനുള്ള പ്രധാന കാരണങ്ങളിലൊന്നു് ഉയർന്ന സ്ത്രീസാക്ഷരതയാണ്. കേരളത്തിലെ ജനസംഖ്യാ വർദ്ധനയുടെ തോത് അഖിലേന്ത്യാ ശരാശരിയിൽനിന്ന് വളരെ താഴ്ന്നിരിക്കുന്നതിനുള്ള കാരണവും കേരളത്തിലെ വിദ്യാഭ്യാസ നിലവാരത്തിൻെറയും ജീവിത ഗുണനിലവാരത്തിൻെറയും ഉയർച്ചയാണ്. ഉയന്ന സ്ത്രീ സാക്ഷരത വളരെയധികം മാററങ്ങൾ സമൂഹജീവിതത്തിലുണ്ടാക്കും.

1 ഉയന്ന സ്ത്രീ സാക്ഷരത സ്ത്രീകൾക്ക് സ്വന്തം പൗരാവകാശങ്ങളെപ്പററി ബോധവതികളാകാനുള്ള അവസരങ്ങൾ സൃഷ്ടിക്കുന്നു. നിയമപരവും രാഷ്ട്രീയവുമായ വിദ്യാഭ്യാസത്തിനുള്ള സാധ്യതകളും സാക്ഷരത വഴി വർദ്ധിക്കുന്നു.

2 സ്ത്രീ സാക്ഷരത ജനനനിയന്ത്രണത്തിലും ശിശുക്കളുടെ വളർച്ചയിലും പ്രധാന പങ്കുവഹിക്കുന്നു. ശിശുക്കളുടെ ആരോഗ്യപാലനത്തിന് അമ്മമാരുടെ അറിവിൻെറ വികാസം ആവശ്യമാണ്. രോഗപ്രതിരോധ കുത്തിവെപ്പുകൾ ഉദാഹരണം.

3 ശിശുക്കളുടെ മാനസികമായ വികാസത്തിന് സ്ത്രീ സാക്ഷരത പ്രധാന ഘടകമാണ്. ഇന്നത്തെ സാഹചര്യങ്ങളിൽ കുട്ടികളുടെ വിദ്യാഭ്യാസത്തിൻെറയും സമൂഹാവബോധത്തിൻേറയും കേന്ദ്രം അമ്മമാരാണ്. അക്ഷരാഭ്യാസമുള്ള അമ്മക്ക് കുട്ടികളുടെ വിദ്യാഭ്യാസത്തിൽ വലിയ പങ്കുവഹിക്കാൻ കഴിയും.

4 സ്ത്രീയുടെ അജ്ഞതയും അന്ധവിശ്വാസങ്ങളും മൂലം അനുഭവിക്കേണ്ടിവരുന്ന പീഡനങ്ങളിൽ നിന്നു് മുക്തി നേടാൻ കഴിയുന്നു. നിർബന്ധിത ഗർഭനിരോധനമുൾപ്പെടെ നിരവധിതരത്തിലുള്ള സ്ത്രീകളെ ലക്ഷ്യമാക്കിയുള്ള പരിപാടികൾ നടപ്പിലാക്കുന്നത് അവളുടെ അജ്ഞതയെ മുതലെടു

ത്തുകൊണ്ടാണ്. മന്ത്രവാദത്തിലും ശകുനങ്ങളിലും മററുമുള്ള വിശ്വാസം ഇന്നും സ്ത്രീകളിൽ ധാരാളം കാണുന്നു. അക്ഷരാഭ്യാസം തുറക്കുന്ന അറിവിൻെറ കവാടങ്ങൾ സ്ത്രീകൾക്കെതിരായ പീഡനമുറകളെയും തട്ടിപ്പുകളെയും ചോദ്യംചെയ്യാൻ പ്രേരിപ്പിക്കുന്നു

5 കുടുംബത്തിനകത്തും പുറത്തും തുല്യാവകാശം നേടിയെടുക്കാൻ സ്ത്രീ സാക്ഷരത സഹായിക്കുന്നു. സ്ത്രീയുടെ തൊഴിൽ സാധ്യതകളും വർധിക്കുന്നതുകൊണ്ട് പുറംലോകവുമായി ബന്ധപ്പെടാൻ കഴിയുന്നു.

6 സാക്ഷരത അവർ ജീവിക്കുന്ന സാഹചര്യങ്ങളെ വിലയിരുത്താനും അഭിപ്രായം രൂപീകരിക്കാനും സ്ത്രീയെ പ്രേരിപ്പിക്കുന്നു. വിമർശനാത്മകമായ സാമൂഹ്യബോധം വളർത്തുന്നതിൽ സാക്ഷരത പ്രധാനകണ്ണിയാണ്.

പരമ്പരാഗത മൂല്യങ്ങളുടെയും സാമൂഹ്യവും കുടുംബപരവുമായ വിലക്കുകളുടെയും ലോകത്തുനിന്ന് മുക്തിനേടുന്നതിനും സ്വന്തം ശരീരത്തെയും മനസ്സിനെയുംസ്വന്തം അഭിപ്രായപ്രകാരം നിയന്ത്രിക്കുന്നതിനും സാക്ഷരത സ്ത്രീയെ പ്രേരിപ്പിക്കുന്നു. തൻെറ സാമൂഹ്യപങ്ക് കൂടുതൽ മെച്ചപ്പെട്ട തൃപ്തികരമായ വിധത്തിൽ ചെയ്യുന്നതിനും സാക്ഷരത അവളെ സഹായിക്കുന്നു.

സ്ത്രീ സാക്ഷരതയ്ക്ക് ആദ്യകാലം മുതൽ പ്രാധാന്യം നൽകിപ്പോന്ന സംസ്ഥാനമാണ് കേരളം. മധ്യകാലത്തുപോലും പെൺകുട്ടികളെ എഴുത്തിനിരുത്തി പഠിപ്പിച്ചിരുന്നു. സ്വാതന്ത്ര്യം നേടുന്നതിനുമുമ്പ് തിരുവിതാംകൂറിലൊട്ടാകെ സ്ഥാപിക്കപ്പെട്ട പെൺപള്ളിക്കൂടങ്ങൾ (സെനാനസ്കൂളുകൾ) സ്ത്രീസാക്ഷരതയെ വൻതോതിൽ വർധിപ്പിച്ചു. പെൺകുട്ടികളെ സ്കൂളിലയച്ചുപഠിപ്പിക്കുക സാമൂഹ്യവിപ്ളവത്തിൻെറ ഘടകമായി കരുതിയ നാടാണ് നമ്മുടേത്. അവിടെ ഇനിയും സ്ത്രീകളുടെ ഇടയിൽ നിരക്ഷരത ഉണ്ടാകാൻ പാടില്ല. അതിനുള്ള ഏററവും ഫലപ്രദമായ ജനകീയ പരിപാടിയായിരുന്നു കഴിഞ്ഞ വർഷം നടന്ന എറണാകുളം സാക്ഷരതായജ്ഞം.

## എറണാകുളം സാക്ഷരതായജ്ഞം

എറണാകുളത്തെ സാക്ഷരതായജ്ഞം വമ്പിച്ച വിജയമായി അവസാനിച്ചിരിക്കുകയാണ്. ഒരു വർഷക്കാലംകൊണ്ട് ഒന്നരലക്ഷത്തിൽപരം നിരക്ഷരർക്ക് അക്ഷരാഭ്യാസം നൽകുക എന്ന ലക്ഷ്യ നേടിയെടുത്തതിനു പിന്നിലുള്ള ആസൂത്രണവും വമ്പിച്ച ജനപങ്കാളിത്തവും ആ ഗോളതലത്തിൽ തന്നെ ഒരു മതൃകയാണ്. പതിനെണ്ണായിരത്തോളം അദ്ധ്യാപകരുൾപെടെ കാൽലക്ഷത്തിൽപരം ആളുകളുടെ രാപകലില്ലാത്ത അധ്വാനമാണ് സാക്ഷരതായജ്ഞത്തെ വിജയിപ്പിച്ചത്. ഇവരെല്ലാവരും ഒരു കാശും വാങ്ങാതെയാണ് പഠിപ്പിച്ചതെന്നോർക്കണം.

പതിനെണ്ണായിരം അധ്യാപകരിൽ പതിനാലായിരവും വനിതകളായിരുന്നു. സാധാരണയായി പൊതുപ്രവർത്തനങ്ങളിൽ പങ്കെടുക്കാത്തവരായിരുന്ന അവരിൽ ഭൂരിഭാഗവും. പതിനഞ്ചിനും ഇരുപത്തഞ്ചിനും മദ്ധ്യേവയസുള്ള

വരായിരുന്ന ഭൂരിഭാഗവും വനിതാ അദ്ധ്യാപകരും സ്ത്രീകരം എടുത്തക്ലാസുക ളായിരുന്ന ഏററവും ചിട്ടയായി നടന്നതും ഇതുകാണിക്കുന്നത് വേണ്ടത്ര അവ സരങ്ങരം ലഭിച്ചാൽ ജനകീയ വികസനപ്രവത്തനങ്ങളിൽ പങ്കെടുക്കാൻ പുരു ഷൻമാരെക്കാളേറെ സന്നദ്ധത സ്ത്രീകരം കാണിക്കുന്നുവെന്നതാണ്.

കേരളത്തിൻെറ വമ്പിച്ച മനുഷ്യശക്തിയെ ഉപയോഗിച്ചുകൊണ്ടുള്ള പ്രവ ത്തനങ്ങളാണ് വികസന പദ്ധതികരംക്കാവശ്യം. അതിൻെറ മഹനീയമായ മാതൃകയായിരുന്ന എറണാകുളം സാക്ഷരതായജ്ഞം. അതിനെ തുടൻനടക്കുന്ന രോഗപ്രതിരോധയജ്ഞത്തിലും സ്ത്രീകളുടെ വമ്പിച്ച പങ്കാളിത്തമുണ്ട്.

## കേരള സാക്ഷരതായജ്ഞം

എറണാകുളം പൂർണസാക്ഷരജില്ലയായതിൻെ പശ്ചാത്തലത്തിലാണ് സാസ്ഥാന ഗവൺമെററ് കേരള സാക്ഷരതായജ്ഞം ആവിഷ്ക്കരിച്ചിരിക്കു ന്നത്. 1990 അന്താരാഷ്ട്രസാക്ഷരതാവഷമാണ് ആ വർഷത്തിൽ കേരളത്തിൽ 15നും 60നും ഇടയ്ക്കുള്ള 30 ലക്ഷത്തോളം വരുന്ന നിരക്ഷരർക്ക് അക്ഷ രാഭ്യാസം നൽകുക എന്നതാണ് യജ്ഞത്തിൻെറ ലക്ഷ്യം. 1990 ജനുവരി യിൽ ആരംഭിച്ചയജ്ഞം 1991 ജനുവരിയോടെ പൂർത്തിയാകും.

കേരളത്തിലെ നിരക്ഷരതയെപ്പററി ഇന്ന് ലഭ്യമായ വിവരങ്ങരം പരി ശോധിച്ചാൽ നിരക്ഷരരുടെ 60 ശതമാനത്തോളമെങ്കിലും സ്ത്രീകളായിരിക്കും. ഇവരെ സാക്ഷരരാക്കുക എന്നത് കേരളത്തിലെ വിദ്യാഭ്യാസരംഗത്തും വിക സനരംഗത്തും ഉണ്ടാകുന്ന പ്രധാന നേട്ടമാണ്. ഇത് കൂടാതെ ഇന്ന് നിലവിലുള്ള സ്ത്രീവിവേചനത്തിനെതിരായ പോരാട്ടത്തിൻെറ ഏററവും പ്രധാനപ്പെട്ട മാർഗ ങ്ങളിലൊന്നായിരിക്കുമത്.

ഇന്നത്തെ സാഹചര്യങ്ങളിൽ 3 ലക്ഷം അധ്യാപകരുരംപെടെ അഞ്ചു ലക്ഷം സന്നദ്ധപ്രവത്തകരുടെ സജീവസഹകരണമില്ലാതെ സാക്ഷരതായജ്ഞം വിജയിപ്പിക്കാൻ സാധ്യമല്ല കേരളമാകെ നാൽപതു പ്രൊജക്ററ' ഏരിയകളാ യും ഓരോ പ്രൊജക്ററ് ഏരിയയും ഉപപ്രോജക്ററ് ഏരിയകളായും തിരിച്ച്, പഞ്ചായത്ത് തലത്തിലും വാർഡ് തലത്തിലും കമ്മിററികളുണ്ടാ ക്കിയാണ് യജ്ഞം നടത്തുന്നതു്. ഒരു അദ്ധ്യാപകന്/അദ്ധ്യാപികക്ക് പത്തുപേ രുടെ ചുമതലയേ ഏറെറടുക്കേണ്ടു. അതിനു സന്നദ്ധതയുള്ള അർപ്പണബോധമുള്ള സ്ത്രീപുരുഷൻമാരാണ് യജ്ഞത്തിനാവശ്യം.

നിരക്ഷരരായ സ്ത്രീകളുടെ പ്രശ്നങ്ങരം നിരവധിയാണ്. അവർക്ക് നിരന്തരം ജോലി ചെയ്യേണ്ടതുകൊണ്ട് ഒഴിവുസമയം കണ്ടെത്തുക പ്രയാസമാ കും. സമൂഹവും കുടുംബസാഹചര്യങ്ങളും അവർ അക്ഷരം പഠിക്കുന്നതിനനു കൂലമാകണമെന്നില്ല. സ്ത്രീകരം എന്തുകൊണ്ട് അക്ഷരം പഠിക്കാൻ വിസമ്മതി ക്കുന്നുവെന്ന് പരിശോധിക്കുന്നതുവഴി സ്ത്രീപ്രശ്നത്തിലേക്ക് ആഴ്ന്നിറങ്ങുക യാണ്.

അതോടൊപ്പം അദ്ധ്യാപികമാരാകാൻ മുന്നിട്ടുവരുന്ന സ്ത്രീകരംക്ക് പ്രവർത്തനത്തിൻെറ പുതിയ വേദി ഒരുങ്ങുകയാണു്. സമൂഹത്തെയും പ്രകൃ

തിയെയും കുറിച്ച് കൂടുതലറിയുന്നതിനും സ്വന്തം കഴിവിനെക്കുറിച്ചുള്ള ബോധം വർദ്ധിപ്പിക്കുന്നതിനും ഇത് സഹായകമാണ്. എറണാകുളത്തു സാക്ഷരതാ പ്രവത്തനത്തിന് മുന്നിട്ടിറങ്ങിയ പതിനാലായിരം സ്ത്രീകൾ സർഗാത്മക മായ ഏതു പ്രവത്തനത്തിനും തയ്യാറായി നിൽക്കുകയാണ്.

## നാം ചെയ്യേണ്ടത്

സ്ത്രീകളുടെ വർദ്ധിച്ച നിരക്ഷരത വർദ്ധിച്ച വിവേചനത്തിന്റെയും പിന്നോക്കാവസ്ഥയുടെയും ഫലമാണ്. സാക്ഷരതായജ്ഞം സ്ത്രീകൾക്കുള്ള പ്രവത്തനരൂപം മാത്രമല്ല, സമൂഹസമത്വത്തിനുവേണ്ടിയുള്ള പോരാട്ടത്തിന്റെ ചവിട്ടുപടിയാണ്. ഇത് അക്ഷരാഭ്യാസമുള്ള ഓരോസ്ത്രീയും മനസിലാക്കണം. ഇതിനായി താഴെപ്പറയുന്നത് ഓരോ സ്ത്രീയും ചെയ്യാൻ ശ്രമിക്കണം.

1 കഴിയാവുന്നത്ര സ്ത്രീകൾ സാക്ഷരതാഅധ്യാപികമാരായിത്തീരണം.

2 നാം സാക്ഷരതാ പ്രവത്തനത്തിന്റെ സാമൂഹ്യ പ്രസക്തി മനസിലാക്കണം. നിരക്ഷരതയുടെ, പ്രത്യേകിച്ച് സ്ത്രീകളുടെ നിരക്ഷരതയുടെ കാരണങ്ങളെക്കുറിച്ച് വിശദമായി ചർച്ചചെയ്യുകയും പരിഹാരമാർഗ്ഗങ്ങളെക്കുറിച്ചാലോചിക്കുകയും വേണം.

3 സാക്ഷരതാപ്രവത്തനത്തിൽ മുഴുകുന്ന ഓരോ സ്ത്രീയും മററു സ്ത്രീ സുഹൃത്തുക്കളെ പ്രവർത്തനങ്ങളിൽ പങ്കെടുപ്പിക്കണം.

4 സാക്ഷരതായജ്ഞത്തിൽ പങ്കെടുക്കുന്ന സ്ത്രീകൾ തങ്ങളുടെ പ്രവത്തന പ്രദേശങ്ങളിൽ വനിതാവേദികൾ ഉണ്ടാക്കണം. നിരക്ഷരതയുടെ കാരണങ്ങൾ, വികസന പ്രദർശനങ്ങൾ, സ്ത്രീ പ്രശ്നങ്ങൾ എന്നിവയെപ്പററിവിശദമായി ചർച്ചചെയ്യണം.

5 നമ്മുടെ നാട്ടിലെ സ്ത്രീകളുൾപ്പെടെയുള്ള ദരിദ്രരുടേയും പിന്നോക്ക വിഭാഗങ്ങളുടേയും സ്ഥിതിയുയത്താനുള്ള സർഗപരവും പ്രക്ഷോഭപരവുമായ പ്രവത്തനങ്ങളിൽ സ്ത്രീകൾ പങ്കാളികളാകണം. സാക്ഷരതാപ്രവത്തനത്തിന്റെ അനുഭവങ്ങൾ ജനജീവിതത്തിന്റെ വികസനത്തിനുവേണ്ടിയുള്ള പ്രവത്തനങ്ങളിൽ ഏർപ്പെടാൻ ഉപയോഗിക്കണം. ''അക്ഷരത്തിൽനിന്ന് ആരോഗ്യത്തിലേക്ക്'' എന്ന മുദ്രാവാക്യം സ്ത്രീകളെ സംബന്ധിച്ചിടത്തോളം വളരെ പ്രസക്തമാണ്.

പൊതു ജീവിതത്തിലുള്ള തുല്യ പങ്കാളിത്തം കൊണ്ടു മാത്രമേ സ്ത്രീക്ക് ഇന്നുള്ള വിലക്കുകളും വിലങ്ങുകളും നീക്കം ചെയ്യാൻ കഴിയൂ. പൊതു ജീവിതത്തിന്റെ അടിത്തറയെ അറിയാനുള്ള അവകാശത്തെക്കുറിച്ചുള്ള ബോധം എല്ലാ സ്ത്രീകളിലും ഉയന്നുവരേണ്ടത് ഇതിന്റെ പ്രാഥമിക ഘടകമാണ്. കേരള സാക്ഷരതായജ്ഞം സ്ത്രീയുടെ ഉയിത്തെഴുന്നേൽപ്പിനുള്ള യജ്ഞത്തിന്റെ ആരംഭമായിത്തീരട്ടെ.

